

# കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

# വിജ്ഞാനോത്സവം- 94

## പഞ്ചായത്തുതലം

## എൽ.പി. വിഭാഗം

# കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

# വിജ്ഞാനോത്സവം - 94

## പഞ്ചായത്തുതലം

## എൽ.പി. വിഭാഗം

**1.10.94 ശനി** — **സമയം 3 മണിക്കൂർ**

**10 a.m. to 1 p.m.** — **ആകെ മാർക്ക് 50**

ഇത് ഉത്സവമാണ്. കുട്ടികളുടെയും മുതിർന്നവരുടെയും ഉത്സവം. പഞ്ചായത്തിലെ ഒരു സാംസ്കാരിക പരിപാടി. അറിവുനേടുക ആഹ്ളാദകരമായ ഒരു അനുഭവമാണെന്ന് കുട്ടികൾ അറിയണം. കുട്ടികളെ ക്രൂശിക്കാതെ, അവരെ രസിപ്പിച്ചുകൊണ്ട് അവർക്ക് അറിവു നൽകാനാകും എന്ന് നാട്ടുകാരെ ബോധ്യപ്പെടുത്തണം. ഈ മനോഭാവം ഉൾക്കൊണ്ടുവേണം വിജ്ഞാനോത്സവം സംഘടിപ്പിക്കേണ്ടത്, ചോദ്യങ്ങൾ ചോദിക്കേണ്ടതും.

**1. 'മഞ്ഞുരുക്കൽ'**

ഒരു പരീക്ഷയിൽ പങ്കെടുക്കാൻ പോകുന്നു എന്ന ചിന്ത തന്നെ കുട്ടികൾക്കുണ്ടാകരുത്. ആ പിരിമുറുക്കം ഇല്ലാതാക്കണം. വിവിധ വിദ്യാലയങ്ങളിൽനിന്നു വന്നിരിക്കുന്ന കുട്ടികൾക്ക് പരസ്പരം ഇടപഴകാൻ കഴിയണം. കുട്ടികളും മുതിർന്നവരും തമ്മിലും സൗഹൃദം ഉണ്ടാകണം. ഉത്സവത്തിൻെറ ആഹ്ളാദം ആദ്യംതന്നെ കുട്ടികളിലുണ്ടാക്കണം. അവരെ ആവേശഭരിതരാക്കണം. അതിനാണ് **'മഞ്ഞുരുക്കൽ.'**

ഒരു മുറിയിൽ മുപ്പതു കുട്ടികൾ ഉണ്ടാകും. അവരെ 5 പേർ വീതമുള്ള 6 ഗ്രൂപ്പുകളാക്കണം. ഇതിനായി 30 കാർഡുകൾ തയ്യാറാക്കുക. 5 കാർഡുകളിൽ കുയിൽ എന്നെഴുതുക. അതുപോലെ 5 കാർഡുകളിൽ വീതം കോഴി, ആട്, പശു, പൂച്ച, പട്ടി എന്നിങ്ങനെ എഴുതുക.

ഈ കാർഡുകൾ കൂട്ടിക്കലർത്തി വയ്ക്കുക. വിജ്ഞാനോത്സവം തുടങ്ങുമ്പോൾ ഓരോകുട്ടിക്കും ഓരോ കാർഡു നൽകുക. കാർഡുകൾ ബാഡ്ജുപോലെ അവർ കുത്തട്ടെ.എന്നിട്ട് പരസ്പരം നോക്കി കൂട്ടുകാരെ കണ്ടെത്തി ഗ്രൂപ്പുകളാകട്ടെ.

ഓരോ ഗ്രൂപ്പുകാരും അവർ പ്രതിനിധാനം ചെയ്യുന്ന ജന്തുക്കളുടെ ശബ്ദവും ചലനവും അനുകരിക്കട്ടെ. മുറിയിൽ പല ഭാഗങ്ങളിൽ വിവിധ ഗ്രൂപ്പുകൾ നിന്ന് ഒരേ സമയം ഈ പ്രവർത്തനം ചെയ്യട്ടെ. നാട്ടുകാർക്ക് അതു കാണാം.

ഒരു ടിന്നിൽ ആറ് കടലാസുതുണ്ടുകൾ ഇട്ടിരിക്കണം. ഓരോ ഗ്രൂപ്പിലെയും ഒരു കുട്ടിവീതം വന്ന് ഒരു തുണ്ട് എടുത്തുകൊണ്ടുപോയി വായിക്കട്ടെ. അതിലെ നിർദ്ദേശമനുസരിച്ച് ആ ഗ്രൂപ്പുകൾ ആ പ്രവർത്തനം മൈം ചെയ്യട്ടെ.

**തുണ്ടിലെ നിർദ്ദേശങ്ങൾ :**

1. കൃഷിക്ക് നിലം ഒരുക്കുന്നു.
2 ഞാറ് നടുന്നു.
3. വളം ചേർക്കുന്നു.
4. കൊയ്യുന്നു.
5. കറ്റ മെതിക്കുന്നു.
6 ഊണു കഴിക്കുന്നു.

(ഈ പ്രവർത്തനത്തിന് മാർക്കില്ല)

**2. വേരുകൾ തിരിച്ചറിയൽ :**

ഒരു സസ്യത്തിൻെറ വേര് (തെങ്ങ്) കുട്ടികളെ കാണിക്കുന്നു. എല്ലാവരും അത് കൈമാറി പരിശോധിക്കട്ടെ.

**ഈ വേര് ഏതു സസ്യത്തിൻേറതാണ് ?**

**വീണ്ടും ഒരു വേരു കൂടി കാണിക്കുന്നു (വാഴയുടെ വേര്)**

ഇത് ഏത് സസ്യത്തിൻെറ വേരാണ് ?

ഒരുത്തരം ശരിയായാൽ ഒരു മാർക്ക് ( മാർക്ക് - രണ്ട് )

**3. വിരലുകളെത്ര ?**

``കുട്ടൻ തന്നുടെ കയ്യിലിരിക്കും
അപ്പം തട്ടണ കാക്കയ്ക്ക്
മെലിഞ്ഞിരിക്കും കാലുകളിൽ
പറയൂ പറയൂ വിരലുകളെത്ര?"

പദ്യം ചൊല്ലി കേൾപ്പിച്ച ശേഷം ചോദ്യം ഒന്നുകൂടി വ്യക്തമാക്കുക. കാക്കയുടെ രണ്ടു കാലുകളിലും കൂടി ആകെ എത്ര വിരലുകൾ ഉണ്ടെന്ന് എഴുതുക.

*ഉത്തരം : എട്ട്* ( മാർക്ക് - ഒന്ന് )

**4. എത്ര ഗോലികൾ ?**

ഒരു ഗോലി മേശപ്പുറത്ത് വയ്ക്കുക. അതിനോട് ചേർന്ന് അതേ പ്രതലത്തിൽ മറ്റൊരു ഗോലികൂടി വയ്ക്കുക. ഇതുപോലെ ഈ ഗോലിക്കു ചുറ്റും ഗോലിയെ സ്പർശിച്ചുകൊണ്ട് എത്ര ഗോലികൾ വയ്ക്കാം ?

ഉത്തരം ഊഹിച്ചു പറയട്ടെ. എല്ലാവരും ഉത്തരം എഴുതിയതിനുശേഷം ഗോലികൾ വച്ച് ശരിയുത്തരം ബോധ്യപ്പെടുത്തണം.

*ഉത്തരം : ആറ്* ( മാർക്ക് - ഒന്ന് )

**5. അഞ്ചാമത്തെ വാക്ക് എഴുതുക.**

തക്കം, താടി, തിട്ട, തീരം, .................

(വാക്കുകൾ ബോർഡിൽ എഴുതിക്കൊടുക്കണം)

*ഉത്തരം : `തു' എന്ന അക്ഷരത്തിൽ തുടങ്ങുന്ന ഏതു വാക്ക് എഴുതിയാലും മാർക്ക് നൽകണം.*

( മാർക്ക് - ഒന്ന് )

**6. പക്ഷിയേത് ?**

'യുറീക്ക' ഒക്ടോബർ ലക്കം കാണിക്കുക. അതിലെ കവറിലുള്ള പക്ഷി മഞ്ഞക്കറുപ്പനാണെന്ന് പറയുക. നമ്മുടെ നാട്ടിൽ ഇത്തരം അനേകം പക്ഷികൾ ഉണ്ട്. ഇതാ ഒരു പക്ഷിയുടെ കാലിൻെറ ചിത്രം. (ചിത്രം LP-6) ഏതു പക്ഷിയുടേതാണ് ?

*ഉത്തരം : താറാവ്* ( മാർക്ക് - ഒന്ന് )

**7. പ്ളാവില കോട്ടിയെടുക്കൽ**

ഓരോ കുട്ടിക്കും ഓരോ പ്ളാവിലയും ഒരു ചെറിയകഷണം ഈർക്കിലും നൽകണം. കഞ്ഞി കുടിക്കാൻ പാകത്തിൽ അത് കോട്ടി (കുത്തി) യെടുക്കണം.

*കഞ്ഞികുടിക്കാൻ പാകത്തിൽ ശരിയായി പ്ളാവില കോട്ടിയിട്ടുണ്ടെങ്കിൽ രണ്ട് മാർക്ക്* ( മാർക്ക് - രണ്ട് )

ഓരോ കുട്ടിയും കോട്ടിയ പ്ളാവിലകൾ പരിശോധിച്ച് മാർക്ക് നൽകുന്നതോടൊപ്പം അവ തിരിച്ചുവാങ്ങി മേശപ്പുറത്ത് വയ്ക്കണം. തുടർന്ന് ഒരു പ്ളാവില ശരിയായി കോട്ടിയെടുക്കേണ്ടതെങ്ങനെയെന്നു കാണിച്ചുകൊടുക്കുകയും അതിനെ അടിസ്ഥാനമാക്കി ഒരു ചോദ്യം ചോദിക്കുകയും ചെയ്യുക.

**ചോദ്യം : ഇങ്ങനെ കോട്ടിയെടുത്ത പ്ളാവിലയിൽ നിന്ന് ഈർക്കിൽ ഊരിമാറ്റി പ്ളാവില വിടർത്തി നോക്കിയാൽ എത്ര ദ്വാരം കാണും ?**

*ഉത്തരം : ആറ്* ( മാർക്ക് - ഒന്ന് )

**8. ചിത്രത്തിലെ തെറ്റ് കണ്ടുപിടിക്കൽ :**

ഒരു ചിത്രം പ്രദർശിപ്പിക്കുന്നു. ഈ ചിത്രത്തിലെ തെറ്റ് എന്താണെന്ന് എഴുതുക. (ചിത്രം എൽ.പി. എട്ട്)

*ഉത്തരം : ചുണ്ട് താറാവിൻേറതാണ്. ചുണ്ട് ഒഴികെയുള്ള ഭാഗം കോഴിയുടേത്.* ( മാർക്ക് - ഒന്ന് )

ചിത്രം ബോർഡിൽ വരയ്ക്കണം.

ഉത്തരം എഴുതുന്നതിന് രണ്ട് മിനിട്ട്.

ഉത്തരം :




ശരിയായി എഴുതിയാൽ മാത്രം മാർക്ക് ( മാർക്ക് - രണ്ട് )

**16. തരംതിരിക്കൽ**

നമ്മുടെ വീടിനുള്ളിലും പരിസരത്തും നിങ്ങൾ ധാരാളം ജീവികളെ കാണുന്നുണ്ടല്ലോ? അവയിൽ ചിലതിന്റെ പേരുകൾ ചുവടെ ചേർക്കുന്നു. അവയെ കാലുകളുടെ എണ്ണത്തിന്റെ അടിസ്ഥാനത്തിൽ തരംതിരിക്കുക.

കോഴി, ആട്, കാക്ക, ഈച്ച, പഴുതാര, ചിലന്തി, ഉറുമ്പ്, പശു.

ജീവികളുടെ പേരുകൾ ബോർഡിൽ എഴുതണം. ഉത്തരമെഴുതേണ്ട രീതിയും ബോർഡിൽവരച്ചു കാണിക്കണം. ഉത്തരമെഴുതാൻ അഞ്ചുമിനിട്ട്.

| രണ്ടു കാലുള്ളവ | നാലു കാലുള്ളവ | ആറു കാലുള്ളവ | ആറിൽ കൂടുതൽ കാലുള്ളവ |
|---|---|---|---|
| | | | |

*ഉത്തരം :*

| രണ്ടു കാലുള്ളവ | നാലു കാലുള്ളവ | ആറു കാലുള്ളവ | ആറിൽ കൂടുതൽ കാലുള്ളവ |
|---|---|---|---|
| കോഴി<br>കാക്ക | ആട്<br>പശു | ഉറുമ്പ്<br>ഈച്ച | ചിലന്തി<br>പഴുതാര |

ഒരു ഉത്തരം ശരിയായാൽ അര മാർക്ക് നൽകണം. ( മാർക്ക് - നാല് )

**17. ആരു പോയി ? ആരു വന്നു ?**

അഞ്ചു സാധനങ്ങൾ (ഉദാ: ഇല, പൂവ്, ചോക്ക്, കല്ല്, പേന) മേശപ്പുറത്തു നിരത്തിവയ്ക്കുന്നു. മേശയ്ക്കുചുറ്റും നടന്നുകൊണ്ടു കാണട്ടെ. നിന്നു കാണാനുള്ള അവസരം നൽകേണ്ടതില്ല. ഒരു തുണിയോ പേപ്പറോ കൊണ്ട് അവ മൂടുക. കുട്ടികൾ കാണാതെ സാധനങ്ങളുടെ ക്രമം മാറ്റുകയും കൂട്ടത്തിൽ നിന്ന് ഒരു സാധനം മാറ്റി മറ്റൊന്ന് പകരം വയ്ക്കുകയും ചെയ്യുക. വീണ്ടും പേപ്പർ ഉയർത്തി സാധനങ്ങൾ നിരീക്ഷിക്കാനുള്ള അവസരം നൽകുക. വീണ്ടും പേപ്പർ ഉപയോഗിച്ച് സാധനങ്ങൾ മൂടുക.

ചോദ്യം : **1. മേശപ്പുറത്ത് ഉണ്ടായിരുന്ന സാധനങ്ങളിൽ നിന്ന് മാറ്റിയ സാധനം ഏത് ?**

**2. പുതുതായി വന്ന സാധനം ഏത് ?**

ഒരു ഉത്തരം ശരിയായാൽ ഒരു മാർക്ക്. ( മാർക്ക് - രണ്ട് )

**18. 'യൂ' മരമെന്നൊരു മരമുണ്ട്. അതിൽ നിന്ന് ഒരു രോഗത്തിന്റെ ചികിത്സയ്ക്കുള്ള മരുന്ന് കിട്ടുന്നു. ഏതു രോഗത്തിന്റെ ചികിത്സയ്ക്ക് ?**

*ഉത്തരം : കാൻസർ (അർബുദം)* ( മാർക്ക് - ഒന്ന് )

**19. ശരിയുത്തരം തെരഞ്ഞെടുത്തെഴുതുക.**

ജന്തുലോകത്തിലെ എഞ്ചിനീയർ എന്നറിയപ്പെടുന്ന ജീവി ഏതാണ് ?

(വാക്കുകൾ ബോർഡിൽ എഴുതണം.)

മുതല / ബീവർ / ആമ

*ഉത്തരം : ബീവർ* ( മാർക്ക് - ഒന്ന് )

**20. സംഭാഷണം സങ്കൽപ്പിച്ചെഴുതുക.**

ജലത്തിൽ കഴിയുന്ന രണ്ട് ജന്തുക്കളാണല്ലോ തവളയും മത്സ്യവും. ഒരു വേനൽക്കാലം. കുളത്തിലെ വെള്ളം ഏതാണ്ട് വറ്റി വരുന്നു. ഈ അവസരത്തിൽ കുളത്തിലെ തവളയും മത്സ്യവും തമ്മിൽ നടക്കുന്ന സംഭാഷണം ഒന്ന് സങ്കൽപ്പിച്ചെഴുതൂ.

ഉത്തരമെഴുതാൻ അഞ്ചു മിനിട്ട് സമയം നൽകണം. പരമാവധി പ്രതികരണങ്ങൾ എഴുതാൻ കുട്ടികളോട് പറയുക.

*ഉത്തരം :* ( മാർക്ക് - അഞ്ച് )

തവള പറയുന്നതിനോട് മത്സ്യം പ്രതികരിക്കുന്നു.

മത്സ്യം പറയുന്നതിനോട് തവള പ്രതികരിക്കുന്നു.

ഈ രീതിയിൽ രണ്ടു പ്രതികരണങ്ങൾ ഉണ്ടെങ്കിൽ (രണ്ട് ഡയലോഗുകൾ വീതം) നാലുമാർക്ക് നൽകണം. രണ്ടിൽ കൂടുതൽ പ്രതികരണങ്ങൾ ഉണ്ടെങ്കിൽ അഞ്ച് മാർക്ക് നൽകാം. ഒരു പ്രതികരണം മാത്രമാണെങ്കിൽ (രണ്ട് ഡയലോഗുകൾ മാത്രം) ഒരു മാർക്ക് നൽകിയാൽ മതി. ഉദാ: തവള പറയുന്നതിനോട് മത്സ്യം പ്രതികരിക്കുന്നു.

**21. എന്തുകൊണ്ട് ?**

ഒരു ഗ്ലാസ്ടംബ്ളറിന്റെ ഉള്ളിൽ ചുവടുഭാഗത്ത് ഒരു തൂവാലയോ, പേപ്പറോ, നോട്ടോ ടംബ്ളർ കമഴ്ത്തിയാൽ വീഴാത്തവിധം മടക്കിവയ്ക്കുക. ഒരു ബക്കറ്റിൽ പകുതിഭാഗം ജലമെടുത്ത് എല്ലാ കുട്ടികൾക്കും നന്നായി കാണത്തക്കവിധം ഗ്ലാസ് ടംബ്ളർ ജലത്തിൽ കുത്തനെ കമഴ്ത്തി താഴ്ത്തുക. ഗ്ലാസ് പുറത്തെടുത്ത് കാണിക്കുക. ഗ്ലാസിനുള്ളിലെ തൂവാല / പേപ്പർ / നോട്ട് നനഞ്ഞിട്ടില്ല എന്നു കാണട്ടെ.

**ചോദ്യം : എന്തുകൊണ്ടാണ് ഗ്ലാസിനുള്ളിലെ തൂവാല / പേപ്പർ / നോട്ട് നനയാത്തത് ?**

*ഉത്തരം : ഗ്ലാസിനുള്ളിൽ വായുവുള്ളതുകൊണ്ട്.* ( മാർക്ക് - ഒന്ന് )

**22. ഉത്തരമെഴുതുക.**

നമുക്കൊക്കെ വാഴപ്പഴം വളരെ ഇഷ്ടമാണല്ലോ. നമ്മുടെ നാട്ടിൽ ധാരാളമായി വാഴ കൃഷി ചെയ്യുന്നുണ്ട്. ഏറ്റവും വലിയ ഓഷധിയാണല്ലോ വാഴ. നമ്മുടെ നാട്ടിൽ കൃഷി ചെയ്യുന്ന രണ്ടിനം വാഴകളുടെ പേരെഴുതുക.

*ഉത്തരം : റോബസ്റ്റ, ഏത്തൻ, രസകദളി, തുളുനാടൻ തുടങ്ങിയവ* ( മാർക്ക് - ഒന്ന് )

**(പ്രാദേശിക വ്യത്യാസമനുസരിച്ച് പേരുകളിലും വ്യത്യാസം ഉണ്ടാകും. ഒരുത്തരം ശരിയായാൽ അര മാർക്ക്.)**

**23. ശരിയായ രീതിയിൽ യോജിപ്പിച്ചെഴുതുക.**

(ബോർഡിൽ എഴുതണം.)

| | | |
|---|---|---|
| 1. | പാൽ | മീറ്റർ |
| 2. | പഞ്ചസാര | മിനിറ്റ് |
| 3. | തുണി | ഹെക്ടാർ |
| 4. | പുരയിടം | കിലോഗ്രാം |
| | | ലീറ്റർ |

( മാർക്ക് - രണ്ട് )

*ഉത്തരം : പാൽ - ലീറ്റർ; പഞ്ചസാര - കിലോഗ്രാം; തുണി - മീറ്റർ; പുരയിടം - ഹെക്ടാർ.* (അര മാർക്ക് വീതം.)

**24. അവധി ദിനങ്ങളെത്ര ?**

ഒരു സർക്കാർ കലണ്ടർ പ്രദർശിപ്പിക്കുന്നു. അതിൽ ഒക്ടോബർ മാസത്തെ പേജ് അവർ കാണട്ടെ. ഒക്ടോബർ മാസത്തെ പേജ് നോക്കി എത്ര പൊതു അവധി ദിവസങ്ങൾ ഉണ്ടെന്നെഴുതാൻ ആവശ്യപ്പെടുക.

( മാർക്ക് - ഒന്ന് )

**25. കോഴി മുട്ടയിടും, പൂച്ച പ്രസവിക്കും, മുതലയോ ?**

*ഉത്തരം : മുട്ടയിടും* ( മാർക്ക് - ഒന്ന് )

**26. കിളികളെ കണ്ടെത്തൽ :**

താഴെ കൊടുത്തിരിക്കുന്നത് ബോർഡിൽ വരച്ച് എഴുതിക്കാണിക്കണം.

| | | | | | | |
|---|---|---|---|---|---|---|
| ത | ന | ത്ത് | ബോ | ചെ | വ് | കു |
| ത്ത | ക്ക് | മൈ | ന | പ്രാ | റാ | യി |
| ത്തി | കൊ | രം | മ | റ് | താ | ൽ |
| മ | യി | ൽ | ആ | ന | റാ | ഞ്ചി |

അറകളിൽ പതിനൊന്ന് കിളികൾ ഒളിച്ചിരിക്കുന്നു. അവയിൽ ഒന്ന് മൈന ആണ്. ഇതു കൂടാതെ ആറ് കിളികളുടെ പേര് നിങ്ങൾ കണ്ടുപിടിടിച്ചെഴുതണം. (സമയം അഞ്ചു മിനിറ്റ്)

*ഉത്തരം : തത്ത, നത്ത്, ചെമ്പോത്ത്, മൈന, പ്രാവ്, കുയിൽ, മയിൽ, ആനറാഞ്ചി, മരംകൊത്തി, താറാവ്, കൊക്ക്.* ( മാർക്ക് - മൂന്ന് )

മൈന ഒഴികെയുള്ള പക്ഷികളുടെ പേരാണ് എഴുതേണ്ടത്. ഒരെണ്ണത്തിന് അര മാർക്കു റീതം നൽകുക.

**27. ശബ്ദം കേട്ട് തിരിച്ചറിയൽ :**

മൂന്ന് ചെറിയ ടിന്നുകൾ (അടപ്പോടു കൂടിയത്). ഒന്നിൽ കുറെ മണലും, മറ്റൊന്നിൽ കുറെ നാണയങ്ങളും അടുത്തതിൽ കുറെ മൊട്ടുസൂചികളും ഉണ്ട്. ടിന്നുകൾ കാണിച്ചുകൊണ്ട് കുട്ടികളോട് പറയുക. ''ഈ ടിന്നുകളിൽ മണൽ, നാണയം, മൊട്ടുസൂചി എന്നിവ നിറച്ചിരിക്കുന്നു. ഓരോന്നിലും എന്താണുള്ളതെന്ന് ശബ്ദംകൊണ്ട് തിരിച്ചറിയണം'' ഓരോ ടിന്നായി കുട്ടികളുടെ ചെവിക്കു സമീപം കുലുക്കി ശബ്ദം കേൾപ്പിക്കുക. ശബ്ദംകൊണ്ട് ഓരോ ടിന്നിലും ഉള്ള സാധനം ഏതാണെന്ന് തിരിച്ചറിഞ്ഞ് എഴുതണം. ടിന്നുകൾ നമ്പരിട്ടോ നിറംകൊടുത്തോ വേർതിരിച്ചറിയാൻ കഴിയണം.

ഒരു മാർക്ക് വീതം ( മാർക്ക് - മൂന്ന് )

**28. കടങ്കഥ**

നമ്മുടെ നാട്ടിൽ ധാരാളം കടങ്കഥകൾ ഉണ്ടല്ലോ. ഒരെണ്ണം കേട്ടോളൂ.

എളുപ്പം ഉത്തരം പറയാൻ കഴിയുന്ന ഒരു കടങ്കഥ പറയുന്നു . തുടർന്ന് താഴെപ്പറയുന്ന കടങ്കഥ അവതരിപ്പിക്കുന്നു.

``വാലില്ലാത്ത അമ്മയ്ക്ക് വാലുള്ള മക്കൾ"

*ഉത്തരം : തവള (വാൽമാക്രി)* ( മാർക്ക് - ഒന്ന് )

**29. കവി ആര് ?**

നമ്മുടെയൊക്കെ വീടുകളിൽ നായകളെ ഓമനിച്ചു വളർത്താറുണ്ടല്ലോ. നായയെക്കുറിച്ചുള്ള ഈ കവിത ശ്രദ്ധിക്കൂ.

നമ്മുടെ വീട്ടിൽ കാവൽകിടക്കും
നായൊരു നല്ല മൃഗം
നമ്മെക്കാണുന്നളവതു കാട്ടും
നന്ദി മറക്കാമോ?

ഈ വരികൾ എഴുതിയത് ആരാണ് ?

*ഉത്തരം : ഉള്ളൂർ എസ്. പരമേശ്വരയ്യർ* ( മാർക്ക് - ഒന്ന് )

(ഉള്ളൂർ എന്ന് മാത്രമായാലും മതി.)

**30. ചോദിക്കൂ :**

ഇതുവരെ ഞാൻ നിങ്ങളോടാണല്ലോ ചോദ്യങ്ങൾ ചോദിച്ചത്. ഇനി നിങ്ങൾക്ക് എന്നോടു ചോദിക്കാനുള്ള അവസരം തരുന്നു. ഈ പരീക്ഷണം ശ്രദ്ധിക്കൂ.

ഒരു ഗ്ലാസ് നിറയെ ജലമെടുത്ത് അതിന്റെ വായ് ഭാഗം ഒരു തോർത്തുകൊണ്ട് നന്നായി മൂടിയതിനുശേഷം ഗ്ലാസ് കമഴ്ത്തുക. ജലം പുറത്തേക്കു പോകുന്നില്ല. (പരീക്ഷണം കാണിക്കുന്നു)

പരീക്ഷണം കണ്ടല്ലോ. ഇനി ഈ പരീക്ഷണത്തെ അടിസ്ഥാനമാക്കി കഴിയുന്നത്ര ചോദ്യങ്ങൾ എഴുതൂ. ചോദ്യങ്ങളാണ് എഴുതേണ്ടത്. ഉത്തരങ്ങളല്ല - (സമയം മൂന്ന് മിനിറ്റ് )

കുറഞ്ഞത് നാല് ചോദ്യങ്ങൾ എഴുതണം ( മാർക്ക് - മൂന്ന് )

ഉചിതമായ ഒരു ചോദ്യം മാത്രമേ ഉള്ളൂവെങ്കിൽ മാർക്കില്ല.

രണ്ടിന് ഒരു മാർക്ക്, മൂന്നിന് രണ്ടു മാർക്ക്, നാലും അതിൽ കൂടുതലും - മൂന്ന് മാർക്ക്.